# മലങ്കരസഭയിലെ കാതോലിക്കാ ദിനപ്പിരിവിന്റെ ആരംഭം


## പി. തോമസ്, പിറവം


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിൽ ഇന്നത്തെ കാതോലിക്കാദിനപ്പിരിവിന്റെ ആരംഭം എന്നായിരുന്നെന്നും അതിന്റെ രീതി എന്തായിരുന്നെന്നും ഈ തലമുറയിലെ പലർക്കും, തൊണ്ണൂറിന് അടുത്ത് പ്രായമില്ലാത്തവർക്കാർക്കും, നേരിട്ടുള്ള അറിവ് ഉാകില്ല. ആദ്യത്തെ 'പൗരസ്ത്യ കാതോലിക്കേറ്റ് വ്യവസ്ഥാപന മലങ്കരനിധി' പിരിവ് സംബന്ധിച്ച വിശദമായ റിപ്പോർട്ട് അച്ചടിച്ച് പ്രസിദ്ധീകരിച്ചിരുന്നു. (പൗരസ്ത്യ കാതോലിക്കേറ്റ് വ്യവസ്ഥാപന മലങ്കരനിധി 1110, പ്രസാധകന്മാർ ദിവ്യശ്രീ എം.സി.കുര്യാക്കോസ് കശ്ശീശ ബി.എ., റാവു സാഹിബ് ഒ.എം. ചെറിയാൻ, മലയാളമനോരമ പ്രസ്, കോട്ടയം, 1936)

**ഉള്ളടക്കം**

പത്രത്തിന്റെ അരത്താൾ വലിപ്പത്തിൽ ആണ് ഈ ഗ്രന്ഥം അച്ചടിച്ചിട്ടുള്ളത്. ആദ്യ പേജുകളിൽ പ.അബ്ദേദ് മശിഹാ പാത്രിയർക്കീസ് ബാവ, പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവ, പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത എന്നിവരുടെ ചിത്രങ്ങൾ മേനിക്കടലാസിൽ അച്ചടിച്ചിരിക്കുന്നു. ശേഷംപുറങ്ങൾ പത്രക്കടലാസിലാണുള്ളത്. നിധി സെക്രട്ടറിമാരായ റാവു സാഹിബ് ഒ.എം.ചെറിയാൻ ബി.എ.എൽ.റ്റി., (തിരുവിതാംകൂർ വിദ്യാഭ്യാസവകുപ്പിൽ ചീഫ് ഇൻസ്പെക്ടർ, സഭാഭരണഘടന നിർമ്മാണക്കമ്മറ്റി കൺവീനർ) ദിവ്യശ്രീ എം.സി.കുര്യാക്കോസ് കശ്ശീശ ബി.എ., പാത്താമുട്ടം (പിൽക്കാലത്ത് റമ്പാൻ, 1943 മുതൽ 46 വരെ സമുദായ സെക്രട്ടറി) എന്നിവർ 1111 മേടം 3 ന് എഴുതിയ അവതാരികയും, റാവു സാഹിബ് ഒ.എം.ചെറിയാൻ മലങ്കരസഭാചരിത്രം സംബന്ധിച്ച് എഴുതിയ ലേഖനവും, നിധിപിരിവ് സംബന്ധിച്ച നിർദ്ദേശങ്ങളും ഒരുക്കങ്ങളും ഉൾപ്പെടുത്തി പുറത്തിറക്കിയ ഒൻപതു വിജ്ഞാപനങ്ങളും, പിരിവിനെപ്പറ്റി പുറത്തിറക്കിയ മറ്റൊരു വിജ്ഞാപനവും, പിരിവിനു സന്നദ്ധസേവനം ചെയ്ത ഗ്രൂപ്പ് ലീഡർമാരുടെ റിപ്പോർട്ടുകളും, ഭദ്രാസനം തിരിച്ച് പള്ളികളിൽ നിന്ന് സംഭാവന ചെയ്തവരുടെ ലിസ്റ്റും, ഒരു കാതോലിക്കേറ്റ് നിധി വഞ്ചിപ്പാട്ടും റിപ്പോർട്ടിലു്. അവതാരികയിൽ കാതോലിക്കായും മെത്രാന്മാരുമുള്ള ഒരു ഗ്രൂപ്പ് ഫോട്ടോയും, നിധി ഭാരവാഹികളും ബാവായും മെത്രാന്മാരും ഉൾക്കൊള്ളുന്ന മറ്റൊരു ഗ്രൂപ്പ് ഫോട്ടോയും ഒന്നാം കാതോലിക്കാ ബാവായുടെ പൂർണ്ണകായചിത്രവും നിധി ട്രസ്റ്റിമാരുടെയും (കോട്ടയം ഇടവകയുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, എ.എം.വർക്കി, കെ.സി. ചാക്കോ എന്നിവർ) നിധിപിരിവിൽ കാര്യമായി സഹകരിച്ച രുപേരുടെ ചിത്രങ്ങളും ഉൾപ്പെടുത്തി. റാവു സാഹിബ് ഒ.എം.ചെറിയാൻ 'മലങ്കരസഭ' എന്ന ശീർഷകത്തിൽ എഴുതിയ ലേഖനം, ഒർതോദുക്സോ എന്നതാണ് ഈ സഭയുടെ ശരിയായ പേരെന്നും യാക്കോബായ എന്നത് സാരമായ ഒരിടത്തും കാണുകയില്ലെന്നും തെളിയിക്കുന്നു. അതോടൊപ്പം ബാറെബ്രായയുടെ സഭാചരിത്രം ആധാരമാക്കി കാതോലിക്കേറ്റിന്റെ ചരിത്രവും മലങ്കരയിലെ കാതോലിക്കേറ്റിന്റെ സ്ഥാപനത്തെപ്പറ്റിയുള്ള വിശദീകരണവും സമർത്ഥമായി വിവരിക്കുന്നു. പ. അബ്ദേദ് മശിഹാ പാത്രിയർക്കീസും ഒന്നാം കാതോലിക്കാ ബാവായും അന്നത്തെ നാലു മെത്രാന്മാരും ഉൾക്കൊള്ളുന്ന ഗ്രൂപ്പ് ഫോട്ടോയും, പ. വട്ടശ്ശേരിൽ തിരുമേനി, തീമോത്തിയോസ് മെത്രാപ്പോലീത്താ, കോനാട്ട് മാത്തൻ കോറെപ്പിസ്കോപ്പാ, ഇ.ജെ.ജോൺ എം.എ. ചാക്കോ എന്നിവരുടെ ഫോട്ടോകളും ചേർത്തിട്ടു്. അബ്ദുള്ള പാത്രിയർക്കീസ് ബാവ മലങ്കരയിലേക്കു വരുന്നതിലുള്ള ആശങ്കയും മറ്റും വിവരിച്ച് കോനാട്ട് മാത്തൻ കോറെപ്പിസ്കോപ്പാ അബ്ദേദ് മശിഹാ പാത്രിയർക്കീസിനയച്ച കത്തിന്റെ ഫോട്ടോയും ഇതിന്റെ കൂടെ ഉ്.

32 ഗ്രൂപ്പുകളിൽ നിന്ന് 30 ലീഡർമാരുടെ റിപ്പോർട്ടും അവരിൽ പലരുടെയും ഫോട്ടോകളും ചേർത്തിട്ടു്. ചില ഗ്രൂപ്പുകൾക്ക് A, B, C വിഭാഗങ്ങൾ ഉായിരുന്നു. അഞ്ചൽ, തലവടി ഗ്രൂപ്പുകളുടെ റിപ്പോർട്ട് ലഭിക്കാഞ്ഞതിനാൽ ചേർത്തിരുന്നില്ല. അക്കാലത്തെ പ്രശസ്തരായ സഭാനേതാക്കളുടെ രൂപവും, സഭയെപ്പറ്റിയും അവരുടെ ഗ്രൂപ്പുകളിലെ പള്ളികളെപ്പറ്റിയും ഉള്ള അവരുടെ വിലയിരുത്തലും അതിൽ കത്തൊം. അക്കാലത്തെ പ്രഗത്ഭരായ സമുദായനേതാക്കളുടെ മുഖങ്ങളാണ് ഗ്രൂപ്പ് റിപ്പോർട്ടുകളിൽ വെളിപ്പെടുന്നത്.

**ഗ്രൂപ്പുകളം ലീഡർമാരും**

**കൊല്ലം ഭദ്രാസനം**

കൊല്ലം - റ്റി.ഒ. കോശി വൈദ്യൻ ബി.ഡി. (തിരുവനന്തപുരം ഇടവക - കെ.എം.ജോർജ്ജ് ബി.എ.), കുറ - മോടിശ്ശേരിൽ എം.പി. മാത്യൂസ് കശ്ശീശ, ചങ്ങരമ്പള്ളിൽ കെ. ഗീവറുഗീസ് ശെമ്മാശൻ, കൊട്ടാരക്കര - ടി.എസ്. വറുഗീസ് ബി.എ.എൽ.റ്റി. അയിരൂർ, അഞ്ചൽ - പി.സി. അലക്സാർ കത്തനാർ, പത്തനാപുരം - എം. ഐപ്പ് ബി.എ.എൽ.റ്റി., കെ.റ്റി. സക്കറിയ ബി.എ., കടമ്പനാട് - റ്റി.ജി. എബ്രഹാം ബി.എ. കടമ്പനാട്, അടൂർ - ഡോ. സി.റ്റി. ഈപ്പൻ എം.എ. ബി.എസ്.സി. പി.എച്ച്.ഡി. അടൂർ, കായംകുളം - സി.ജി. വറുഗീസ് ബി.എ.എൽ.റ്റി. തിരുവല്ല, മാവേലിക്കര - ജേക്കബ് കുര്യൻ, മാവേലിക്കര.

**തുമ്പമൺ ഭദ്രാസനം**

തുമ്പമൺ - റവ. റ്റി.ജി. കോശി കത്തനാർ എം.എ., പന്തളം - പി.വി. വറുഗീസ് ബി.എ.എൽ.റ്റി., ഓമല്ലൂർ - വി.ജി. തോമസ് ബി.എ.ബി.ഡി., കൈപ്പട്ടൂർ, കൈപ്പട്ടൂർ - കെ.ജി. ചെറിയാൻ ബി.എ.എൽ.റ്റി. പുത്തൻകാവ്, കോന്നി - വി.ജി. ജോർജ്ജ് ബി.എ.എൽ.റ്റി., കൈപ്പട്ടൂർ, കുമ്പഴ - എ.ജി. എബ്രഹാം കത്തനാർ, മൈലപ്ര, റാന്നി - കെ.എ. ഫിലിപ്പ് ബി.എ.എൽ.റ്റി. കോഴഞ്ചേരി (കണക്കിൽ പി.എ. പൈലൊ ബി.എ.എൽ.റ്റി.), അയിരൂർ - ഡബ്ലിയു. സി. ഗീവറുഗീസ് കത്തനാർ ബി.എ.എൽ.റ്റി. ഇടത്വാ, കോഴഞ്ചേരി - റ്റി.എസ്. അബ്രഹാം കത്തനാർ ബി.എ.എൽ.റ്റി. അയിരൂർ, ചെങ്ങന്നൂർ - സി.എം. ജോൺ എം.എ. പുലിയൂർ, പുത്തൻകാവ് - ഫാ. കെ. ഡേവിഡ് ബി.എ.ബി.ഡി. ചന്ദനപ്പള്ളി.

**നിരണം ഭദ്രാസനം**

നിരണം - വക്കീൽ സി.എം. മാത്യു തിരുവല്ല, കാർത്തികപ്പള്ളി - കെ.എം. മാമ്മൻ മാപ്പിള തിരുവല്ല, തലവടി - അടങ്ങപ്പുറത്ത് ദിവ്യശ്രീ ബഹനാൻ കത്തനാർ, തിരുവല്ല A - പി.എം. ജേക്കബ് തിരുവല്ല, തിരുവല്ല B - കെ. ജോർജ്ജ് ബി.എ.എൽ.റ്റി. തിരുവല്ല, കവിയൂർ - കെ.എം. സക്കറിയ എം.എ.എൽ.റ്റി. പള്ളം, മല്ലപ്പിള്ളി - എം.കെ. ജോസഫ് ശെമ്മാശൻ, നിലയ്ക്കൽ, പുതുപ്പള്ളി.

**കോട്ടയം ഭദ്രാസനം**

കോട്ടയം A (മാങ്ങാനം) - മാളേയ്ക്കൽ എം.എം. എബ്രഹാം, കോട്ടയം, കോട്ടയം B - കെ.എ. മാത്യു ബി.എ.എൽ.റ്റി. ഒളശ്ശ, പള്ളം - വി.സി. മാത്യു ബി.എ.എൽ.റ്റി. പുതുപ്പള്ളി, വാകത്താനം - ചെറിയമഠത്തിൽ സ്കറിയ കശ്ശീശ, വൈദികസിമ്മനാരി, കോട്ടയം, പുതുപ്പള്ളി A - പാറേട്ട് മാത്യൂസ് കശ്ശീശ, പുതുപ്പള്ളി B (നിലയ്ക്കൽ പള്ളി) - റ്റി.സി. ഉമ്മൻ ബി.എ.എൽ.റ്റി. പുതുപ്പള്ളി, പുതുപ്പള്ളി C - പി.കെ. വർക്കി, പാമ്പാടി - കെ. പീലിപ്പോസ് ശെമ്മാശ്ശൻ, കോട്ടയം, വാഴൂർ - പി.എം. മാണി, നട്ടാശ്ശേരിയിടം, കോട്ടയം.

ഇതിന്റെ പ്രസിദ്ധീകരണത്തിനും പിരിവിനും അഹോരാത്രം ദീർഘനാൾ പ്രവർത്തിച്ച നിധി സെക്രട്ടറിമാരുടെ ഒറ്റയ്ക്കുള്ള പടങ്ങൾ ചേർത്തിട്ടില്ലെന്നത് തെല്ല് അദ്ഭുതത്തോടെ സൂചിപ്പിക്കുന്നത് ഇന്നത്തെ രീതിയോടുള്ള താരതമ്യം കൂടിയാണ്. നിധിപിരിവിന്റെ ചുമതലക്കാരുടെ ഗ്രൂപ്പ് ഫോട്ടോയിൽ മാത്രമേ അവരെ കത്തൊനാകൂ.

കൊല്ലം, തുമ്പമൺ, നിരണം, കോട്ടയം എന്നീ ഭദ്രാസനങ്ങളിലെ പള്ളികളിൽ നിന്ന് പിരിവു തന്നവരുടെ പേരുവിവരം ഗ്രൂപ്പു തിരിച്ചാണ് ചേർത്തിട്ടുള്ളത്. വടക്കൻ ഭദ്രാസനങ്ങളിൽ നിന്നും കേരളത്തിനു പുറത്തുനിന്നും ലഭിച്ചതിന്റെ പേരുവിവരം പ്രത്യേകം ചേർത്തു.

ഇത്രയും വിശദമായി എഴുതിയത് ചരിത്രപരമായി പ്രാധാന്യമുള്ള ഈ പ്രസിദ്ധീകരണം അധികം പേർക്ക് ഇന്ന് കാണുവാൻ സൗകര്യമില്ലെന്ന് ഓർത്തിട്ടാണ്.

**സെക്രട്ടറിമാരുടെ അവതാരിക**

ഭരണഘടനയും സമുദായനിധി സംഭരണവും മലങ്കര ഓർതോദുക്േസാ സഭയുടെ ര് അത്യാവശ്യങ്ങളാണ്. 1106 ൽ നിധിസംഭരണത്തെക്കുറിച്ചും അതിനു വേ വ്യവസ്ഥയുാക്കേതിന്റെ ആവശ്യത്തെക്കുറിച്ചും പ്രധാനപട്ടക്കാരും അല്മായരും ഒരുമിച്ച് പ. കാതോലിക്കാബാവാ തിരുമനസ്സിനെ അറിയിച്ചു. സമുദായഭരണഘടനയ്ക്കു മുമ്പ് നിധിക്ക് ഒരു പ്രത്യേക ഭരണക്രമവും കമ്മറ്റിയും ഉായാൽ സമുദായ ഭരണചക്രവുമായി ഇണങ്ങാതെ പിണങ്ങിപ്പോയോക്കുമെന്ന ഭയം ബാവ വെളിപ്പെടുത്തി. നിധിസംഭരണതല്പരർ അങ്ങനെ പിൻവാങ്ങി.

ഭരണഘടന പാസ്സായപ്പോൾ പ്രധാനവിഘാതം നീങ്ങിയതിനാൽ താമസം കൂടാതെ നിധിസംഭരണത്തിനുള്ള നിശ്ചയങ്ങൾ ഉായി. 1110 ധനു 11 ന് കൂടിയ മാനേജിങ് കമ്മറ്റിയാണ് മലങ്കരസഭയുടെ നിലനില്പിനും പുരോഗതിക്കും ഒരു ധനശേഖരപദ്ധതി അനുവദിച്ചത്.

ഈ പദ്ധതിയുടെ അവതാരകൻ ശ്രീ കെ.സി. മാമ്മൻ മാപ്പിളയും അനുവാദകൻ ഒ.എം. ചെറിയാനും ആയിരുന്നു.

**ധനശേഖരപദ്ധതി**

1. സ്ഥിരമാസപ്പടിയോ ആദായമോ ഉള്ളവരെ നേരിട്ടു കാേ കത്തിടപാടിലൂടെയോ പണപ്പിരിവിനായി ശ്രീ.കെ.സി.മാമ്മൻ മാപ്പിള, എ.എം. വർക്കി എന്നിവരെയും, (ഇതിലേക്ക് പത്രോസ് മത്തായി, കെ.എം. മാത്തൻ മാപ്പിള, സി.പി. തരകൻ, പി.എ. ജയിക്കബ് എന്നിവരെയും 1111 കുംഭം 9 ലെ കമ്മറ്റി ചേർത്തു) ഒരു ക്ലിപ്തദിവസം സകല സഭാംഗങ്ങളുടെയും ഭവനങ്ങളിൽ ആളുകളെ അയച്ച് ശക്ത്യാനുസരണമുള്ള സംഖ്യ സ്വരൂപിക്കുന്നതിന് വേ ഏർപ്പാടുാക്കുവാൻ ദിവ്യശ്രീ എം.സി. കുര്യക്കോസ് കശ്ശീശ, റാവു സാഹിബ് ഒ.എം.ചെറിയാൻ എന്നിവരെയും സബ്കമ്മറ്റികളായി നിയമിച്ചു.

2. സബ്കമ്മറ്റികൾ വസൂലാക്കുന്ന തുക ട്രസ്റ്റിമാരായ കോട്ടയം ഇടവകയുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെയും എ.എം. വർക്കി, കെ.സി. ചാക്കോ എന്നിവരുടെയും പേരിൽ അാംഗീകരിക്കപ്പെട്ട ബാക്കൃകളിൽ അപ്പപ്പോൾ നിക്ഷേപിക്കും.

3. ഈ സംഖ്യയിൽ 25% ൽ കുറയാത്ത ഒരു സംഖ്യ മിഷനറി ജോലിക്ക് വിനിയോഗിക്കേതാണ്. ശേഷമുള്ളത് കാതോലിക്കാബാവ, മേല്പട്ടക്കാർ എന്നിവരുടെ ആവശ്യങ്ങളും ചുമതലകളും നിർവ്വഹിക്കുന്നതിനും പട്ടക്കാർക്ക് ആവശ്യമായ വരവുാക്കുന്നതിനും ഒരു വൈദികപാഠശാല സ്ഥാപിച്ചു നടത്തുന്നതിനും സമുദായനിലനില്പിനും പുരോഗതിക്കും ഒഴിവാക്കുവാനാകാത്ത മറ്റാവശ്യങ്ങൾക്കും വിനിയോഗിക്കണം.

4. മേൽവിവരിച്ച തത്ത്വങ്ങൾക്കനുസരണം സംഖ്യ ഇന്നിന്ന പോലെ വിനിയോഗിക്കണമെന്നതിന് മാനേജിങ് കമ്മറ്റിക്ക് ശുപാർശ ചെയ്യുവാൻ മാർ ഗ്രീഗോറിയാസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷനും ഫാ. അലക്സിയോസ്, ഫാ. എം.സി. കുര്യക്കോസ്, എ.എം. വർക്കി, കെ.സി. ചാക്കോ എന്നിവർ അംഗങ്ങളായും ഒരു സബ്കമ്മറ്റിയെ വച്ചു. (പിന്നൊരിക്കൽ ഇതിലേക്ക് ടി.എസ്. അബ്രാഹാം കത്തനാരെയും ചേർത്തു)

കമ്മറ്റിനിർദ്ദേശപ്രകാരമോ അതിൽ കുറഞ്ഞതോ ആയ സംഖ്യ അനുവദിക്കുകയോ കമ്മറ്റിനിർദ്ദേശം വിസമ്മതിക്കുകയോ ചെയ്യുവാൻ പരമാധികാരം മാനേജിങ് കമ്മറ്റിക്കു്. എന്നാൽ കമ്മറ്റിനിർദ്ദേശങ്ങളിൽ പെടാത്തവയ്ക്ക് സംഖ്യ വിനിയോഗിക്കുന്നതിനോ ശുപാർശയ്ക്കപ്പുറം സംഖ്യ അനുവദിക്കുന്നതിനോ മാനേജിങ് കമ്മറ്റിക്ക് അധികാരമില്ല.

**പിരിവുദിനം**

*1110 മേടം 20 -ാം തീയതി വെള്ളിയാഴ്ച (1935 മെയ് 3) മോറാൻ മോർ ബസ്സേലിയോസ് പൗലോസ് കാതോലിക്കാ ബാവാ തിരുമനസ്സിലെ ഓർമ്മദിവസം സർവ്വഗൃഹങ്ങളിലും നിന്ന് പിരിവ് നടത്തണം എന്നാണ് തീരുമാനിച്ചത്.*

*ആദ്യത്തെ കാതോലിക്കേറ്റ് നിധിപ്പിരിവിന്റെ തീയതി (1110 മുപ്പത്തിയാറാം ഞായറാഴ്ച എന്ന്) ശ്രീ Z.M. പാറേട്ട് രേഖപ്പെടുത്തിയിരിക്കുന്നത് തെറ്റാണ്. (മലങ്കര നസ്രാണികൾ 5, പേ. 73-77) 1110 മേടം 20 വെള്ളിയാഴ്ചയായിരുന്നല്ലോ പിരിവ്. റിപ്പോർട്ടിന്റെ പകർപ്പ് (24 X 16 ഇഞ്ച് വലുപ്പത്തിൽ അച്ചടിച്ച കാതോലിക്കാ നിധി നിത്യ റിക്കാർഡ് പുസ്തകം) കതുപോലെ തോന്നിപ്പിക്കുന്ന അദ്ദേഹത്തിന് ഈ തെറ്റുപറ്റിയതെങ്ങനെ എന്ന് അദ്ഭുതപ്പെടുന്നു. ആ വർഷം വലിയനോമ്പുവീടൽ മേടം 15 നായിരുന്നു (വിജ്ഞാപനം 7).*

നിധിപിരിവിന്റെ ആദ്യനടപടി, അതിനായി കാതോലിക്കാ ബാവ 1935/1110 മകരം 24 ന് കല്പന (നമ്പർ 55) പുറപ്പെടുവിച്ചതാണ്. പിന്നീട് നിധിക്കമ്മറ്റി അദ്ധ്യക്ഷനും ട്രസ്റ്റികളിൽ എപ്പിസ്കോപ്പാ പ്രസിഡുമായ കോട്ടയം ഇടവകയുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും 1935/1110 മകരം 26 ന് ഒരു കല്പന (നമ്പർ 294) അയച്ചു. മറ്റു തിരുമേനിമാർ കല്പന അയയ്ക്കുകയും വേ പ്രേരണ നല്കുകയും യോഗങ്ങൾ വിളിച്ചു ചേർക്കുകയും ചെയ്തു.

നിധിസംഭരണത്തിന് ഓരോ ഇടവകയും നടത്തിയ പ്രവർത്തനങ്ങൾ ഏതാ് ഇപ്രകാരമായിരുന്നു. ഇടവകയെ വലിപ്പമനുസരിച്ച് വാർഡുകളായി തിരിച്ച് അതിലുൾപ്പെടുന്ന വീടുകളുടെ സെൻസസിന് ആളുകൾ നിയുക്തരായി. അവർ ലിസ്റ്റ് തയ്യാറാക്കി കേന്ദ്ര നിധി ഓഫീസിലേക്ക് അയയേ്ക്കിയിരുന്നു. ഓരോ വീടിന്റെയും മുഖത്ത് ഒട്ടിക്കുന്നതിന് വികാരിയുടെ പേരിലുള്ള ഒരു നോട്ടീസ് അച്ചടിപ്പിച്ച് ആഫീസിൽനിന്ന് പള്ളികൾക്ക് അയച്ചുകൊടുത്തു. പുരവാതിൽപിരിവ് എന്നാണ് ഇതിനെ വിളിച്ചത്.

പിരിവ് നടക്കേ മേടം 20 നു മുമ്പ് ഓർഗനൈസിങ് സെക്രട്ടറി ഏറെ സ്ഥലങ്ങളിൽ പോയി സഭാംഗങ്ങളെ പ്രബോധിപ്പിച്ചു. അദ്ദേഹത്തിന്റെ കൂടെ പല സ്ഥലങ്ങളിലും അതിനായി ക്ഷണിക്കപ്പെട്ട പ്രഗത്ഭരായ കശ്ശീശന്മാരും ശെമ്മാശന്മാരും അന്മേനികളും ഉായിരുന്നു. പലരും സെക്രട്ടറിയെ കൂടാതെതന്നെ അത്തരം സന്ദർശനങ്ങൾ നടത്തി. (പി.എം. മാമ്മൻ, പി.എം. ജയിക്കബ്, കെ.റ്റി. സ്കറിയ ബി.എ., എം.സി. കുര്യാക്കോസ് കശ്ശീശ ബി.എ., ഇലഞ്ഞിക്കൽ ഉണ്ണൂണ്ണി, കെ.എ. മാമ്മൻ വക്കീൽ, സി.ജി. വറുഗീസ് ബി.എ.എൽ.റ്റി., കെ.റ്റി. ചെറിയാൻ, എം.എം. അബ്രാഹാം, റവ.ഫാ. ഡേവിഡ് ബി.എ.ബി.ഡി., റവ.ഡീക്കൻ ജോസഫ് എം.എ., ചെറിയമഠത്തിൽ സ്കറിയ മല്പാൻ, വടക്കേടത്ത് ഗീവറുഗീസ് കത്തനാർ, കല്ലട വറുഗീസ് കത്തനാർ, സി.ഒ. ഉമ്മൻ, കൂടത്തുംമുറിയിൽ വറുഗീസ്, കെ.ഐ. വറുഗീസ് മാപ്പിള, ജേക്കബ് കുര്യൻ, കെ.പി. വറുഗീസ് മാപ്പിള, വി.ജി. ജോർജ്ജ് ബി.എ.എൽ.റ്റി., കെ.എം. മാത്തൻ മാപ്പിള ബി.എ., ഇ.ജെ. പീലിപ്പോസ് ബി.എ.ബി.എൽ., ഇടിച്ചാിപ്പണിക്കർ, കെ.സി. മാമ്മൻ മാപ്പിള, എ.എം. വർക്കി, കുറ്റിക്കത്തിൽ അലക്സന്ത്രയോസ് കത്തനാർ, കുറ ഉണ്ണൂണ്ണിത്തരകൻ, കിഴക്കേവീട്ടിൽ ഉണ്ണൂണ്ണി മുതലാളി എന്നീ സമുദായനേതാക്കളാണ് അത്തരം സേവനത്തിൽ ഏർപ്പെട്ടവർ.)

ഈയാവശ്യത്തിന് ഓർഗനൈസിങ് സെക്രട്ടറി മിക്കപ്പോഴും സഞ്ചാരത്തിലായതിനാൽ വിജ്ഞാപനങ്ങളും എഴുത്തുകളും മറുപടികളും തയ്യാറാക്കുകയും ഇടവകകളിൽ എത്തിക്കുകയും ചെയ്യേ ഭാരം മുഴുവനും ഓഫീസ് സെക്രട്ടറി ദിവ്യശ്രീ എം.സി. കുര്യാക്കോസ് കശ്ശീശ തന്നെ ഭരമേറ്റു. (ഒ.എം. ചെറിയാൻ തന്റെ ഉത്സാഹവും കാര്യനിർവ്വഹണശക്തിയും നിധി പിരിവിലേക്ക് തിരിച്ചുവിട്ടു. അവ പകരുന്ന രോഗം പോലെ അടുത്തുചെന്നവരിൽ

പകർന്നു. പ്രകൃത്യാ ശാന്തനായ എം.സി. കുര്യാക്കോസ് കശ്ശീശയ്ക്ക് ഒരു തലയെടുപ്പും ചുറുചുറുക്കും അദ്ദേഹം അറിയാതെതന്നെ ഉായി എന്ന് ഇസഡ്.എം. പാറേട്ട് എഴുതിയിട്ടു് (മല.നസ്രാണികൾ V, പേ.74). ഒ.എം. ചെറിയാന്റെ നിധിപ്രസ്ഥാനത്തിൽ സഹകരിച്ച് ആപ്പീസിലിരുന്ന് കാര്യങ്ങൾ നടത്തുന്നതിന് സമർത്ഥനാണെന്ന സമ്മതി സമ്പാദിച്ച എം.സി. കുര്യാക്കോസ് റമ്പാനെ സമുദായ സെക്രട്ടറിയായി നിയമിച്ചു എന്നും അദ്ദേഹം എഴുതി. (ടി. പേ.223) പുരവാതില്ക്കൽ പതിവിനുള്ള നോട്ടീസ് 25,000 പ്രതികളും, രസീതുകൾ 75,000 പ്രതികളുമാണ് ഓഫീസ് സെക്രട്ടറി അയച്ചത്. മുന്നൂറോളം പള്ളികളും 25,000 വീടുകളും സംബന്ധിച്ച എഴുത്തുകുത്തുകൾ രാപകലില്ലാതെ ചെയ്ത് അദ്ദേഹം കിടപ്പിലാകുകപോലുമുായി. ഏതാനും ദിവസങ്ങൾക്കകം സുഖം പ്രാപിച്ച് പഴയപടി ബദ്ധപ്പെട്ടു. 25,000 ത്തോളം ആളുകളുടെ ലിസ്റ്റ് എഴുതുന്നതിനു മാത്രമേ ശമ്പളത്തിന് ആളെ വച്ചുള്ളു.

തിരുവിതാംകൂറിലെ പള്ളികളെ 32 ഗ്രൂപ്പുകളായാണ് തിരിച്ചിരുന്നത്. ഗ്രൂപ്പുകളിൽ ഒന്നിലധികം പള്ളികൾ ഉൾപ്പെട്ടിരുന്നു. ഏറ്റവും കൂടുതൽ പള്ളികൾ ഉായിരുന്നത് (18) കൊല്ലം ഗ്രൂപ്പിലായിരുന്നു.

വളന്റിയർമാർക്ക് നിർദ്ദേശങ്ങളും ചുമതലകളും നിശ്ചയിക്കുക, എല്ലാ വീടുകളിലും പിരിവു നടന്നെന്ന് നിശ്ചയം വരുത്തുക, രസീതു കൊടുക്കുക, പിരിയുന്ന പണം കോട്ടയത്തെത്തിക്കുക എന്നിവയ്ക്ക് ഒരോ ഗ്രൂപ്പിനും ലീഡർമാരെ നിശ്ചയിച്ചിരുന്നു. മേടം 1 ന് അവർ ഗ്രൂപ്പുകളിൽ ചെന്ന് പ്രാരംഭക്രമവത്കരണം ചെയ്യണമെന്ന് നിർദ്ദേശിച്ചിരുന്നു. രോ മൂന്നോ പേരൊഴികെ എല്ലാ ലീഡർമാരും അപ്രകാരം ചെയ്തു.

എല്ലാ അച്ചന്മാരും ലീഡർമാരും നാലായിരത്തിലധികം വാളന്റിയർമാരും ഏകശ്വാസമായി പണിത് എട്ടു മണിക്കൂർകൊ് 20,000 രൂപ പിരിച്ച് വേറെ ചെലവുചെയ്ത് മോട്ടോർ കാറുകളിൽ കോട്ടയത്ത് എത്തിച്ച മഹാപ്രയത്നമാണ് നിധിപിരിവിൽ നടന്നത്.

*കൊച്ചിരാജ്യത്തെ പള്ളികളിലും തിരുവിതാംകൂറിന്റെ വടക്കേ അതിരടുത്തുള്ള ഏതാനും പള്ളികളിലും മേടം 20 ന് പിരിവ് നടന്നില്ല. സമുദായകേന്ദ്രത്തിൽ നിന്നുള്ള അകലമായിരുന്നു പ്രധാനകാരണം. 1110 അവസാനം പ്ലേഗ് പടർന്നതും കാരണമായി. വടക്ക് ലീഡർമാർ മുഖേന പിരിവ് അസാദ്ധ്യമെന്ന് കതിനാൽ ഓർഗനൈസിങ് സെക്രട്ടറി അവിടങ്ങളിൽ ചെന്നു താമസിച്ച് 1111 തുലാം മുതൽ കുംഭം വരെ പിരിവു നടത്തി. കുന്നംകുളം, വടക്കാഞ്ചേരി, ചേലക്കര, കോട്ടപ്പടി, പറവൂർ, പള്ളിക്കര, തൃപ്പൂണിത്തുറ, കനാട്, മുളന്തുരുത്തി, പിറവം , ആരക്കുന്നം, മാന്തുരുത്തേൽ എന്നീ ഇടവകകളിലാണ് അദ്ദേഹം ഇക്കാര്യത്തിന് നേരിട്ടു പോയത്. വടക്കുള്ള പല സമുദായനേതാക്കളും ഇതിന് സഹായികളായി കൂടെയുായിരുന്നു.*

1110 മകരം 1 മുതൽ 1111 മേടം 10 വരെയുള്ള കണക്ക് പ്രസിദ്ധീകരിച്ചതിൽ വരവ് 19819 രൂപ 13 ചക്രം ഉായിരുന്നു. അച്ചടി, സ്റ്റേഷനറി, തപാൽ, യാത്രപ്പടി, ശമ്പളം എന്നിവ അടക്കം 1961 രൂപ 10 ചക്രം 48 കാശ് ചെലവുായി. 17858 രൂപ 2 ചക്രം 16 കാശാണ് നിധിവകയിൽ നേട്ടമുായത്.

**വിജ്ഞാപനങ്ങൾ**

നിധിസംഭരണത്തിന്റെ ഒരുക്കങ്ങൾക്കായി 9 വിജ്ഞാപനങ്ങൾ കേന്ദ്രത്തിൽ നിന്ന് അയച്ചു. ഒന്നാമത്തെ വിജ്ഞാപനം 1935/1110 ധനു 19 ന് സെക്രട്ടറി ഒ.എം. ചെറിയാൻ എഴുതി. നിധിസംഭരണത്തിനുള്ള 1110 ധനു 11 ലെ അസോസ്യേഷൻ നിശ്ചയത്തെക്കുറിച്ച് സൂചിപ്പിച്ചിട്ട് പിരിവിൽ സകലരും പങ്കെടുക്കണമെന്ന് അതിൽ അഭ്യർത്ഥിച്ചു. തോൾ കൊടുക്കാഞ്ഞാൽ ഭാരമറിയില്ല; ഭാരമറിഞ്ഞാൽ തോൾ കൊടുക്കും എന്നായിരുന്നു ആഹ്വാനം. കാതോലിക്കേറ്റ് നിധിയിലേക്ക് കാശെങ്കിലും കൊടുക്കാത്ത ഒരു ഗൃഹമോ ആളോ ശേഷിക്കരുതെന്ന് എരിവോടെ അദ്ദേഹം എഴുതി. പൗരസ്ത്യ കാതോലിക്കേറ്റ് സ്ഥിരപ്പെട്ട് ബലപ്പെടണമെന്നല്ലാതെ നേതാക്കൾക്കും ഈ പ്രസ്ഥാനം രൂപപ്പെടുത്തിയവർക്കും മറ്റൊരു ലക്ഷ്യവുമില്ലെന്ന് വെളിപ്പെടുത്തി. സഭാംഗങ്ങൾ ഇതു സംബന്ധമായി നിരൂപണങ്ങളും പിശകുകളും ചൂിക്കാണിക്കുവാൻ നിർദ്ദേശിച്ചു. പുറംനാടുകളിലും മറ്റും ഒറ്റപ്പെട്ടുകിടക്കുന്നവരെ പിരിവിൽ സംബന്ധിപ്പിക്കുവാൻ അവരെക്കുറിച്ചുള്ള വിവരങ്ങൾ നേതാക്കന്മാർക്ക് ബന്ധപ്പെടത്തക്കവിധം എത്തിക്കണമെന്ന് ആവശ്യപ്പെട്ടു. സാഹചര്യങ്ങൾ നിമിത്തം അന്ത്യോഖ്യൻ ഭാഗത്തു നില്ക്കുന്നവരും സഹായിക്കണം; അവരും ലേഖനങ്ങൾ അയയ്ക്കണം. സ്ത്രീകൾ ഇതു സംബന്ധമായ ആശയങ്ങൾ എഴുതി അറിയിക്കണം. നമ്മുടെ വീടുകളുടെ സംഖ്യ ഒരു ലക്ഷം; പിരിയേ സംഖ്യ ഒരു ലക്ഷം എന്ന ലക്ഷ്യമാണ് അതിൽ പ്രഖ്യാപിച്ചത്. 'യുവജനങ്ങൾ ഇതിനായി തീ പിടിച്ചു നില്ക്കണം; അച്ചന്മാർ പ്രയത്നിക്കണം' എന്നും ഉദ്ബോധിപ്പിച്ചു. ഇടവകയെ രോ നാലോ അംശങ്ങളായി തിരിച്ച് ഗൃഹങ്ങളുടെയും നായകന്മാരുടെയും പേരുകൾ എഴുതി ലിസ്റ്റ് യുവാക്കൾ തയ്യാറാക്കുവാനാണ് നിർദ്ദേശിക്കപ്പെട്ടത്. ഇടവകയിലെ പിരിവ് നിരീക്ഷിക്കുവാൻ ഇടവകക്കാരല്ലാത്ത രു പേർ വാളന്റിയർമാരായി ഉായിരിക്കണം എന്നും ആവശ്യപ്പെട്ടു.

രാം വിജ്ഞാപനം മകരം 15 ന് സെക്രട്ടറിമാർ പുറപ്പെടുവിച്ചു. കാതോലിക്കേറ്റ് നിധി ഓഫീസ് രൂപപ്പെട്ടതായി എഴുതി. പ്രാർത്ഥനായോഗങ്ങൾ, വായനശാലകൾ, മർത്തമറിയം സമാജം ശാഖകൾ, സമുദായം വക സ്ഥാപനങ്ങൾ എന്നിവകൾക്ക് എത്തിക്കുവാൻ പിരിവിനുള്ള വിജ്ഞാപനത്തിന്റെ എത്ര പ്രതികൾ വേണമെന്ന് അച്ചന്മാർ അറിയിക്കണമെന്ന് ഇതിൽ ആവശ്യപ്പെട്ടു. ഇടവകയിൽ പിരിവ് നടത്തുവാൻ വികാരിയുടെ അദ്ധ്യക്ഷതയിൽ 15/20 പേരടങ്ങുന്ന കമ്മറ്റി ഉാക്കണം; അതിന്റെ ലിസ്റ്റ് ആഫീസിൽ എത്തിക്കണം; അവർ ഇടവകയിലെ ഭവന

ങ്ങളുടെ ലിസ്റ്റ് തയ്യാറാക്കണം; ഒരണയ്ക്ക് നാലുവീതം കിട്ടുന്ന കടലാസിന്റെ അരഷീറ്റിൽ മഷികൊ് നല്ല കൈപ്പടയിൽ പേരുകൾ പത്തിപത്തിയായി എഴുതണം; രുവശവും എഴുതരുത് എന്നിങ്ങനെ കൃത്യമായ നിർദ്ദേശമാണ് നല്കപ്പെട്ടത്. 15 ദിവസത്തിനകം 500 പള്ളികളിലെ ഈ ലിസ്റ്റ് ആഫീസിൽ വന്നുചേരണമെന്ന് അറിയിച്ചു. ഈ നടപടിക്ക് പ്രായോഗികപ്രയാസം വരുമോ എന്നറിയാൻ കുഴിമറ്റം ഇടവകയിൽ പരീക്ഷണവും നടത്തിയതായി വിജ്ഞാപനം വെളിപ്പെടുത്തുന്നു.

സെക്രട്ടറിമാരുടെ മൂന്നാം വിജ്ഞാപനം മകരം 23 നായിരുന്നു. അടുത്ത 29 നകം പിരിവിന്റെ ലിസ്റ്റ് വന്നുചേരണമെന്ന് അതിൽ നിർബ്ബന്ധിച്ചു. മേടം 20 രാവിലെ 7 മണി മുതൽ വൈകിട്ട് 4 മണി വരെയുള്ള പരിശ്രമംകൊ ് മലങ്കരസമുദായം അഭിവൃദ്ധിയുടെ ആധാരം പ്രതിഷ്ഠിക്കണമെന്ന പ്രതീക്ഷ അതിൽ വെളിപ്പെടുത്തി. വാളന്റിയർമാരായി 1500 പേരെ വേണം. അങ്ങനെ പ്രവർത്തിക്കുവാൻ തയ്യാറുള്ളവർ തങ്ങളുടെ മേൽവിലാസം അറിയിക്കണം. ഏതിടവകയിലും പോകുവാൻ അവർ സന്നദ്ധരായിരിക്കണം. പോകുവാൻ സൗകര്യമുള്ള ഇടവകകൾ ഏതെന്ന് അയയ്ക്കുന്ന എഴുത്തിൽ കാണിക്കണം. അതിനുള്ള സാമ്പിൾ ഫാറം അയയ്ക്കുന്നു്. അതിൽ വികാരയച്ചൻ ഒപ്പിട്ടിരിക്കണം. വിഘ്നങ്ങൾ ഉ ാകാതിരിക്കുവാനാണ് ഈ സാക്ഷ്യപ്പെടുത്തൽ. വാളന്റിയർസംഘത്തിലേക്ക് കോളഡ്ജ വിദ്യാർത്ഥികൾ, അദ്ധ്യാപകർ, വക്കീലന്മാർ എന്നിവരുടെ പ്രത്യേക ശ്രദ്ധ വേണമെന്ന് സെക്രട്ടറിമാർ അഭ്യർത്ഥിച്ചു. നിധിപിരിവിന്റെ തലേന്ന് വാളന്റിയർമാർ നിർദ്ദിഷ്ടം ഇടവകയിൽ ചെല്ലണം. പിരിവിന്റെ ഏർപ്പാട് അപൂർണ്ണമെന്നു കാൽ അവർ ഉണ്ണരുത്; ഉറങ്ങരുത്; രാത്രിതന്നെ പിറ്റേന്നത്തെ പരിപാടി നിശ്ചയിച്ച് നിർവ്വഹിക്കണം. പിരിവുകാരോടുകൂടി ഇറങ്ങി നടക്കണം. 20-ാം തീയതി നാലു മണിയോടെ പിരിഞ്ഞ സംഖ്യയുടെ വിവരം കുറിച്ച് വികാരിയുടെയും കമ്മറ്റിക്കാരിൽ ഏതാനും പേരുടെയും ഒപ്പുകളോടെ ആപ്പീസിലേക്ക് അയയ്ക്കണം. പിരിവ് വിജയിപ്പിക്കുന്നതിന് അതതിടവകകളിൽ അത്യാവശ്യം ഉ ായിരിക്കേ വർ വാളന്റിയർമാരാകരുതെന്നും നിർദ്ദേശിച്ചിരുന്നു.

കുംഭം 15 ന് ഇറക്കിയ നാലാം വിജ്ഞാപനം പ്രവർത്തനക്കമ്മറ്റി രൂപീകരിച്ചു കഴിഞ്ഞുള്ള ഘട്ടമായിരിക്കുന്നുവെന്ന് വെളിപ്പെടുത്തി. ഓരോ വീടിന്റെയും നായകന്റെ പേര് ഓഫീസിൽ കിട്ടണമെന്ന് അറിയിച്ചു. നടപ്പിലായ ഭരണഘടനപ്രകാരം ഇടവകയിലെ ആളുകളുടെ സെൻസസ് എടുക്കേ തു്. അതിന് ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കുന്ന ലിസ്റ്റിന്റെ ഒരു പ്രതി പള്ളിയിൽ സൂക്ഷിക്കുന്നത് നല്ലതാണെന്ന് നിർദ്ദേശിച്ചു. വീടിന്റെ പേരു കുറിക്കുവാൻ പോകുന്നവർ വിജ്ഞാപനത്തോടൊപ്പം അയയ്ക്കുന്ന അച്ചടിച്ച അറിയിപ്പിന്റെ പ്രതി പുരയുടെ മുൻവശത്ത് പ്രധാനസ്ഥാനത്ത് പതിക്കണം. പിരിവിനു ചെല്ലുന്ന വിവരവും അറിയിക്കണം. പിരിവ് ആദ്യമാദ്യം ധനവാന്മാരിൽനിന്നല്ല, ദരിദ്രരിൽനിന്ന് വേണമെന്ന് വിജ്ഞാപനം നിർദ്ദേശിച്ചു. (ദരിദ്രരുടെ വിഹിതത്തെക്കാൾ ധനവാന്മാരുടേത് കവിഞ്ഞതായിയിരിക്കണമെന്ന ചിന്തയായിരുന്നു ഇതിനു പിന്നിൽ.) ദാനസംഖ്യ സ്ഥിരറിക്കാർഡാക്കി സൂക്ഷിക്കുവാനുള്ള ആലോചനയും ഇതിൽ വെളിപ്പെടുത്തിയിരുന്നു.

അഞ്ചാമത്തെ വിജ്ഞാപനത്തിൽ (മീനം 5) പ്രാരംഭനടപടികളെല്ലാം മേടം 5 നകം നടന്നിരിക്കണമെന്ന് നിർദ്ദേശിച്ചു. വീടുകളുടെ ലിസ്റ്റെടുപ്പും അറിയിപ്പിന്റെ പുരവാതില്ക്കൽ പതിപ്പിക്കലും നടത്തേ തിന്റെ ഓർമ്മപ്പെടുത്തലും അതിൽ ചേർത്തു. കമ്മറ്റിക്കാരുടെയും ഗൃഹനായകരുടെയും ലിസ്റ്റും ഉടൻ അയയ്ക്കണമെന്നും ഓർമ്മിപ്പിച്ചു. ഈ വിജ്ഞാപനം പ്രവർത്തകകമ്മറ്റിയെ നിയമിക്കുവാൻ വൈകിയ പള്ളിക്കാർക്കു മാത്രമേ അയച്ചുള്ളു.

മീനം 12 ന് പുറപ്പെടുവിച്ച ആറാം വിജ്ഞാപനത്തിൽ നിധിപിരിവിനുള്ള കമ്മറ്റിയിൽ 15 വീടിന് 2 പേർ വീതമെങ്കിലും ഉ ാകണമെന്നും ആളുകൾ കുറവു െങ്കിൽ കൂടുതൽ പേരെ ചേർക്കണമെന്നും നിർദ്ദേശിച്ചു. ഓരോരുത്തരും കൊടുക്കേ സംഖ്യ എത്രയെന്നുള്ളത് പലരും ചോദിച്ചു. ധനം കുറഞ്ഞവർക്ക് കുടുംബത്തിൽ ഏറ്റവും അടുത്ത കാലത്ത് കൊടുക്കുകയോ വാങ്ങുകയോ ചെയ്ത സ്ത്രീധനത്തിന്റെ ഇരുന്നൂറിൽ ഒരു ഭാഗം നിധിയിലേക്കു കൊടുക്കേ തോതായി നിശ്ചയിച്ചിരിക്കുന്നു എന്ന് നിർദ്ദേശിച്ചു. ഇത് ധനം കുറഞ്ഞവർക്കു മാത്രമാണ് ബാധകമായിരിക്കുക. മേടം 20 ന് ഇടവകയിൽനിന്ന് ഇന്ന സംഖ്യ കിട്ടുമെന്നുള്ള കണക്ക് 10 ദിവസത്തിനകം അറിയിക്കണമെന്ന് അഭ്യർത്ഥിച്ചു. അച്ചടിച്ച രസീതുകൾ സകലർക്കും കൊടുക്കത്തക്കവിധം അയയ്ക്കും; രസീതു കിട്ടാതെ പണം കൊടുക്കരുത്; വാങ്ങുകയുമരുത് എന്ന് കർശനമായി പറഞ്ഞിരുന്നു. സംഭാവന തന്നവരുടെ പേരുവിവരമുള്ള പുസ്തകം ഓഫീസിൽ സൂക്ഷിക്കത്തക്കവിധം പള്ളിക്ക് അയയ്ക്കും; കാതോലിക്കാബാവ, മെത്രാപ്പോലീത്താമാർ എന്നിവരുടെ ആഫീസിലും അത് സൂക്ഷിക്കും; ഒരു രൂപയോ അതിലധികമോ കൊടുക്കുന്നവരുടെ പേര് ഇടവക തിരിച്ച് രേഖപ്പെടുത്തിയ പുസ്തകം ഉ ാക്കും എന്നീ കാര്യങ്ങളും ഇതിൽ വെളിപ്പെടുത്തി.

മീനം 29 ലെ ഏഴാം വിജ്ഞാപനത്തിൽ വീടുകളുടെ ലിസ്റ്റും വാഗ്ദാനലിസ്റ്റും അയച്ചുതരാത്ത പള്ളിക്കാരുള്ളതിൽ മനസ്താപിച്ചു. ഇതുവരെ അയയ്ക്കാത്തവർ അവ രും ഒരുമിച്ച് അയയ്ക്കണമെന്ന് നിർദ്ദേശിച്ചു. സുറിയാനിസഭയിൽ ജനിച്ചു വളർന്ന ഒരുവൻ പോലും ഒന്നും കൊടുത്തില്ലെന്നു വരരുത്; വെള്ളിനാണയം - രൂപ - വേണം കൊടുക്കുവൻ എന്നൊക്കെ നിർദ്ദേശിച്ചു. മേടം 10 നു മുമ്പ് വീടുകളുടെ സംഖ്യ കിട്ടണം; അതിനനുസരിച്ച് വേണം രസീതുകൾ അയയ്ക്കുവാനെന്നും പറഞ്ഞു. നോമ്പു വീടുന്നത് മേടം 15-ാം തീയതിയാണ്. അതു മുതൽ പിരിവു നടക്കേ വെള്ളിയാഴ്ച വരെ ഇടവകകളിൽ നാടകം, അടിയന്തിരം, വർഷസമ്മേളനം യാതൊന്നു മരുത് എന്നും ആഹ്വാനം ചെയ്തു. മേടം 19 നു തുടങ്ങേ വിദ്യാർത്ഥിസമ്മേളനം മാറ്റിവച്ചത് അനുകരണോചിതം എന്ന് രേഖപ്പെടുത്തി. യുവജനങ്ങളുടെ ചുമതല ഓർമ്മിപ്പിച്ച പ്രയോഗം ഇങ്ങനെ: 'യുവജനങ്ങൾ തീ പിടിച്ച്

തികന്നുനിന്ന് എല്ലാ വിഷയങ്ങളിലും ദൃഷ്ടി പതിപ്പിച്ച് സർവ്വകാര്യങ്ങളും സാധിക്കണം.' ഓരോ പള്ളിക്കാർക്കും പകർപ്പ് എത്തിച്ചുകൊടുക്കത്തക്കവിധം ഈ വിജ്ഞാപനത്തിന്റെ പകർപ്പുകൾ ലീഡർമാർക്കാണ് അയച്ചത്.

മേടം 7 ന് എട്ടാം വിജ്ഞാപനം പുറത്തുവന്നു. അന്യ ഇടവകകളിൽനിന്ന് പിരിവുകാര്യത്തിന് ആളുകൾ വരണമെന്ന് നിർബ്ബന്ധം വരുന്നു്. ഇവിടെനിന്ന് ആളുകളെ നിയമിച്ച് അയയ്ക്കുന്നു്. ഓരോ ഇടവകയ്ക്കും ഓരോ ആളെ ലഭിക്കുവാൻ പ്രയാസമാകയാൽ പത്തുപന്ത്ര് ഇടവകകളെ ഗ്രൂപ്പായി തിരിച്ച് ഒരു ഗ്രൂപ്പിന് ഒരു ലീഡറെയാണ് അയച്ചിരിക്കുന്നത്. ലീഡർക്ക് സഹായികളെ വയ്ക്കുവാൻ അനുവാദമു്. ലീഡർ ആരെന്നത് ബന്ധപ്പെട്ട വികാരിമാരെ അറിയിച്ചിട്ടു്. ലീഡർമാർ ഉള്ളതുകൊ് സ്ഥലത്തുള്ളവർക്ക് ഭാരം കുറഞ്ഞുവെന്ന് തെറ്റിദ്ധരിക്കരുതെന്ന് പ്രത്യേകം ഉപദേശിച്ചു. തുമ്പമൺ ഭദ്രാസനത്തിൽ മെത്രാപ്പോലീത്താ തിരുമനസ്സ് ചട്ടംകെട്ടിയവർ ലീഡർമാരെ സഹായിച്ചു പ്രവർത്തിക്കണമെന്നും നിർദ്ദേശിക്കപ്പെട്ടു. 37 ഗ്രൂപ്പുകളായാണ് ഭദ്രാസനങ്ങളെ തിരിച്ചിരുന്നത്. തിരുവനന്തപുരം ഗ്രൂപ്പിൽ ആ പള്ളി മാത്രമാണ് ഉായിരുന്നത്. ലീഡർമാരുടെ ലിസ്റ്റിൽ കത്തനാർമാരും ഉായിരുന്നു.

മേടം 9 ന് അയച്ച ഒൻപതാം വിജ്ഞാപനം ലീഡർമാർക്ക് രസീതുകളും സംഭാവന തരുന്നവരുടെ പേരുകൾ എഴുതുവാനുള്ള നമ്പരിട്ട അച്ചടിഷീറ്റുകളും അയച്ചുകൊുള്ളതായിരുന്നു. എങ്ങനെ രസീതെഴുതണം; അച്ചടിഷീറ്റിൽ പേരും രസീതു തുകയും എപ്രകാരം ചേർക്കണം എന്നെല്ലാം വിശദമായി ഇതിൽ വിവരിച്ചിരുന്നു. വാർഡുകളിൽ നിന്നുള്ള പിരിവ് വികാരിമാർ അഥവാ പ്രധാനികൾക്ക് ചെന്നുചേരണം; അവർ തുക ഒത്തുനോക്കണം; പണവും രസീതുകുറ്റിയും അച്ചടിഷീറ്റും റിപ്പോർട്ടും ബലമുള്ള സഞ്ചിയിലോ കോടിക്കുറിയിലോ കെട്ടണം; ആ കെട്ടിന്റെ കെട്ടിന് മുദ്ര വയ്ക്കണം; അതിന് ചരടും കോലരക്കും അയക്കുന്നു്; ആ കെട്ടിൽ ലീഡറോടു വാങ്ങിയ എല്ലാ രസീതുകുറ്റികളും ഉപയോഗിക്കാത്ത രസീതുകളും ഉായിരിക്കണം; ഒരു പള്ളിക്ക് ഒരു ഭാണ്ഡം മതി തുടങ്ങിയ നിർദ്ദേശങ്ങളും നല്കിയിരുന്നു. തയ്യാറായ കെട്ടുകൾ ലീഡർക്ക് എത്തിക്കണം; ലീഡർ ഓരോ കെട്ടും ഏത് ഇടവകയുടേതെന്ന് എഴുതി കെട്ടിൽ തൂക്കണം; ആ കെട്ടുകൾ എത്രയും വേഗം എം.ഡി. സിമ്മനാരിയിൽ എത്തിക്കണം; വെള്ളിയാഴ്ച 4/5 മണി മുതൽ കെട്ടുകൾ എത്തണം; പിറ്റേന്ന് ശനിയാഴ്ച 3 മണിക്കു മുമ്പ് കെട്ടുമായി വന്നുചേരാത്ത ലീഡർ ഉാകരുത് എന്നിങ്ങനെ കർശനവും വ്യക്തവുമായ അറിയിപ്പാണ് നല്കിയത്. ലീഡർമാരുടെ പക്കലേക്ക് പിരിവ് കൊുപോകുന്നവർ വിശ്വസ്തരായിരിക്കണമെന്ന് പ്രത്യേകം സൂചിപ്പിച്ചു. നിധിപിരിവിൽനിന്ന് ഒരു കാശെങ്കിലും ചോദിക്കുവാൻ ഒരുവനും അവകാശമില്ല; നിധിയിൽ നിന്ന് ചെലവ് ചെയ്യുവാൻ ലീഡർക്ക് അർഹതയില്ല; അത്യാവശ്യം വേ പണം ലീഡർക്ക് അയച്ചുകൊടുക്കും എന്നെല്ലാം അറിയിച്ചിരുന്നു.

ഈ വിജ്ഞാപനം കിട്ടുന്നതുമുതൽ പണവും മറ്റുമായി തിരികെ പോരുന്നതുവരെ ഗ്രൂപ്പ് ലീഡർമാർ ഗ്രൂപ്പുകളിൽതന്നെ താമസിക്കണമെന്നായിരുന്നു നിർദ്ദേശം.

നിധിപ്പണം പോസ്റ്റൽ സേവിങ്സ് ബാങ്ക്, ഇംപീരിയൽ ബാങ്ക് ഇവയിൽ നിക്ഷേപിക്കുമെന്നും വ്യക്തമാക്കിയിരുന്നു.

മേടം 25 ന് പുറപ്പെടുവിച്ച പത്താം വിജ്ഞാപനം ആദ്യമായി നടത്തിയ നിധിപിരിവിന്റെ ആവേശകരമായ നടത്തിപ്പിന്റെ യഥാതഥ വർണ്ണന ഉൾക്കൊള്ളുന്ന റിപ്പോർട്ടാണ്. ലീഡർമാർ ഇടവകകളുടെ ആത്മികനില, സൺഡേസ്കൂൾ, അച്ചന്മാരുടെ ആത്മികലൗകികാവസ്ഥ, സ്ത്രീകൾക്കും പുരുഷന്മാർക്കുമുള്ള വിദ്യാഭ്യാസ സൗകര്യം, അത്മായരുടെ സമുദായഭക്തി, പള്ളിക്കെട്ടിടങ്ങളുടെ രീതി, പുതിയ പള്ളികളുടെ ആവശ്യം, ഉദ്ധാരണമാർക്ഷങ്ങൾ എന്നിങ്ങനെ എഴുതണമെന്നുള്ളതെല്ലാം വിവരമായി റിപ്പോർട്ട് എഴുതണം; തിരുമേനിമാരുടെ സന്ദർശനം ആവശ്യമെങ്കിൽ അതും സൂചിപ്പിക്കണം; ഈ റിപ്പോർട്ടുകൾ ബാവാ തിരുമനസ്സിലേക്ക് സമർപ്പിക്കും; അത് ഇടവം 15 നു മുമ്പ് കിട്ടിയിരിക്കണം എന്നിങ്ങനെ അറിയിച്ചിരുന്നു.

അഞ്ചൽ, തലവടി ഗ്രൂപ്പുകളുടേതൊഴികെ 30 ഗ്രൂപ്പ്ലീഡർമാരുടെ ഇത്തരം റിപ്പോർട്ടുകൾ ലീഡർമാരുടെ ചിത്രങ്ങളോടെ നിധിയുടെ ഈ പ്രസിദ്ധീകരണത്തിൽ ചേർത്തിരുന്നു. കശ്ശീശന്മാർ ശെമ്മാശന്മാർ, ബിസിനസുകാർ, അദ്ധ്യാപകർ, വക്കീലന്മാർ, തറവാട്ടുകാരണവന്മാർ, പ്ലാന്റർമാർ, പത്രാധിപന്മാർ, ഉദ്യോഗസ്ഥന്മാർ എന്നുവേ ജീവിതത്തിന്റെ നാനാതുറകളിൽപെട്ടവർ അക്കൂട്ടത്തിൽ ു്. സഭയെക്കുറിച്ചുള്ള അവരുടെ കരുതലും കാഴ്ചപ്പാടും പുരോഗമനനിർദ്ദേശങ്ങളും എല്ലാം ആ റിപ്പോർട്ടുകളിലു്.

**ഭദ്രാസനം തിരിച്ചുള്ള പിരിവ്**

കൊല്ലം 4057 രൂപ 12 ചക്രം 8 കാശ്, തുമ്പമൺ 5031 രൂപ 3 ചക്രം 3 കാശ്, നിരണം 5455 രൂപ 15 ചക്രം 11 കാശ്, കോട്ടയം 4583 രൂപ 22 ചക്രം 8 കാശ്, വടക്കൻ ഇടവകകൾ 674 രൂപ 27 ചക്രം 8 കാശ്.

*കാതോലിക്കാദിനപ്പിരിവ് ഒന്നാം കാതോലിക്കാബാവായുടെ ഓർമ്മദിവസത്തിൽ നിന്ന് പിൽക്കാലത്ത് നോമ്പിന്റെ മുപ്പത്തിയാറാം ഞായറാഴ്ചയിലേക്കു മാറ്റി. നിധി സെക്രട്ടറിയായിരുന്ന എം.സി. കുര്യാക്കോസ് കശ്ശീശാ 1944 ൽ സമുദായസെക്രട്ടറിയായിരിക്കുമ്പോഴാണ് ഈ മാറ്റമുായത്. അദ്ദേഹത്തിന്റെ മുൻഗാമി എ.എം. വർക്കി ഇത് ആസൂത്രണം ചെയ്തിരുന്നുവെങ്കിലും നടപ്പിലാക്കിയത് കുര്യാക്കോസ് കശ്ശീശായാണ്. ഒരു പക്ഷെ നോമ്പുകാലത്തെ ജനങ്ങളുടെ പള്ളിഹാജർ വർദ്ധന കണക്കിലെടുത്താകാം മാറ്റം വരുത്തിയത്. അതിനു തൊട്ടു മുമ്പ്*

*1943 ൽ മുപ്പത്തിയാറാം ഞായറാഴ്ച സെമിനാരിദിനമായി ആഘോഷിക്കുവാൻ കാതോലിക്കാബാവ കല്പന പുറപ്പെടുവിച്ചിരുന്നു.*

ഇപ്പോഴത്തെ പിരിവിന്റെ ഒരുക്കവും യഥാർത്ഥപിരിവും നടക്കുന്നത് പള്ളി മാനേജിങ് കമ്മറ്റിയുടെ ചുമതല കൈമാറ്റം നടക്കുന്നതിനിടയിലാണ്. അതിനാൽ പഴയ കമ്മറ്റിക്കാർക്കും പുതിയവർക്കും പരസ്പരം പഴി ചാരി ഒഴിഞ്ഞുമാറുവാനുള്ള പഴുതുണ്ടെന്ന് പറയുന്നവരുണ്ട്. ആരു മാറിയാലും വികാരി മാറുന്നില്ലല്ലോ എന്ന് സമാധാനം പറയുന്നവരുമുണ്ട്. ജനപങ്കാളിത്തമില്ലെങ്കിലും കുഴപ്പമില്ല; വൈദികാധിപത്യം മതി എന്ന ചിന്തയാകാം ഈ ആശ്വസിക്കലിനു കാരണം. ആദ്യപിരിവിലെ ജനപങ്കാളിത്തത്തിന്റെ ശക്തിയും പ്രയോജനവും മനസ്സിൽ വയേക്കതാണെന്നു തോന്നുന്നു.

*പ്രഥമ കാതോലിക്കാനിധി പിരിവിന്റെ ഈ റിപ്പോർട്ട് കണ്ടപ്പോൾ അന്നത്തെ അമ്മേനിമാരുടെ സഭയോടുള്ള താല്പര്യവും സഭയ്ക്കായി കഷ്ടപ്പെടുന്നതിൽ അവർക്കുായിരുന്ന ആവേശവും അത് പ്രയോജനപ്പെടുത്തുന്നതിൽ വൈദികശ്രേണിയിലുള്ളവരുടെ സഹകരണവും എത്ര മാതൃകാപരമായിരുന്നു എന്ന ചിന്തയാണ് മനസ്സിൽ ഉണർന്നത്. ഇന്ന് അമ്മേനിമാരുടെ പങ്കാളിത്തം വേപോലെ ഇല്ലെന്നതിന് കാരണം അവരുടെ ഉത്സാഹക്കുറവോ അവരെ പങ്കെടുപ്പിക്കുന്നതിലുള്ള വിമുഖതയോ എന്ന് തുറന്ന മനസ്സോടെ വിമർശനം ചെയ്യണം. വൈദികകേന്ദ്രീകൃതവും സ്ഥാപനാത്മകവും മാത്രമായ പ്രവർത്തനശൈലി സാധാരണജനങ്ങളെ സഭയിൽ നിന്ന് അകറ്റും എന്ന സത്യം ഏവരും കരുതേതുണ്ട്.*

**(സോഫിയാ ബുക്സ് കോട്ടയം പ്രസിദ്ധീകരിച്ച സഭാചരിത്രാന്വേഷണങ്ങൾ എന്ന പുസ്തകത്തിൽ നിന്ന്)**

(സ്ലീബാപ്പള്ളി പാത്താമുട്ടം വെരി.റവ.എം.സി.കുര്യാക്കോസ് റമ്പാൻ-ചരമസുവർണ്ണജൂബിലി സൂവനീറിൽ (2008) നേരത്തേ പ്രസിദ്ധീകരിച്ചത്)